ഇൻഡ്യയും ബാബിലോണിയ (8) യുമായുള്ള കച്ചോടം ഉദ്ദേശം ക്രിസ്തുവിന്ന് 3000 സംവത്സരങ്ങൾക്ക മുമ്പ് ഈ ബാഗാസ് എന്ന രാജാവു ബാബിലോണിയ രാജ്യത്തെ 'കൽദായക്കാരുടെ ഊർ (9) എന്ന നഗരത്തിലിരുന്നു ഭരിച്ചുവന്ന കാലം മുതൽ ആരംഭിച്ചിരിക്കേണമെന്നു ഡാക്ടർ സെയിസ്സ് (10) അഭിപ്രായപ്പെടുന്നു. (11) ഇങ്ങിനെ അഭിപ്രായപ്പെടുവാൻ എടയായത് ഇപ്പോൾ ജീർണ്ണപ്പെട്ടു നശിച്ചു കിടക്കുന്ന 'ഊർ' എന്ന നഗരത്തിന്റെ നഷ്ടശിഷ്ടങ്ങളുടെ കൂട്ടത്തിൽ തേക്കുകൊണ്ടുള്ള പണികൾ കണ്ടുകിട്ടിയതുകൊണ്ടാണ്. ഈ തേക്കുമരങ്ങൾ മലയാളക്കരയിലുള്ള തുറമുഖങ്ങൾ വഴി കാൻഡിയായിൽ കൊണ്ടുപോയിരിക്കേണമെന്നും, പുരാതനകാലത്തു തേക്കുമരങ്ങൾ തടികളായി കപ്പൽ വഴി വലിയ നഷ്ടം കൂടാതെ പുറരാജ്യങ്ങളിലേക്ക കൊണ്ടുപോകുവാൻ സൌകയ്യമായി ഉണ്ടായിരുന്നതു മലയാളക്കരയിൽ മാത്രമായിരുന്നു എന്നും മിസ്റ്റർ ഹ്യൂയിററ് (1) പറയുന്നു. (2) ഏതായാലും, ക്രിസ്തുവിന്നു 1000 കൊല്ലങ്ങൾക്ക മുമ്പ്, ഇസ്രായിലെ (3) രാജാവായ സാളോമൺ (4) (ശലേമൻ, ശലോമൻ) എന്നാളുടെ കാലത്തു ഫിനീഷ്യർ ദക്ഷിണ ഇൻഡ്യയിൽ മലയാളക്കരെ വന്നു വളരെ വില പിടിച്ചതും സൈഡൺ, (1) ടയർ (2) എന്ന ഫിനീ

---

(8) Babylon·

(9) Ur of the chaldees·

(10) Dr Syce·

(11) Hilbert Lectures for 1887 On the origin and growth of Keligion among the Babylonian quoted in History of Indian Shipping p, 85

(1) Mr· Hewit

(2) Journal of the Royal Asiatic Society 188 p 387

(3) Israel

(4) Solomon

(1) Sidon

(2) Tyre

ഷ്യാരാജ്യത്തെ പ്രധാനനഗരങ്ങളിൽ ചിലവാകുന്നതുമായ പലതരത്തിലുള്ള ചരക്കുകളും കൊണ്ടുപോയിരുന്നതുമായി വിചാരിക്കുവാൻ ധാരാളം ലക്ഷ്യങ്ങളുണ്ട്. ഫിനീഷ്യാരാജ്യത്തെ രാജാവായ ഹൈറാം (3) ഇസ്രായെൻ രാജാക്കന്മാരായിരുന്ന ഡേവിഡ്, (4) സാളോമൺ (5)എന്നവരുടെ ഒരു വലിയ ബന്ധുവായിരുന്നു. ഇവർ തമ്മിൽ വിവാഹബന്ധത്താലുണ്ടായിരുന്ന ചാർച്ചയ്ക്കു പുറമെ, വ്യാപാരവിഷയമായ പല ഖരാറുകളെക്കൊണ്ടും വളരെ അടുപ്പവും വേഴ്ചയുമുണ്ടായിരുന്നു. യഹൂദമഹാജനങ്ങളുടെ സ്ഥിതിക്കും അവസ്ഥയ്ക്കും മതിയായ ഒരു കോവിലകം പണി ചെയ്യിപ്പിക്കേണ്ടത് അവരുടെ രാജാവായ ദാവീദിനു (1) താല്പര്യം ഉണ്ടായതു ഫിനിഷ്യൻ രാജാവായ ഹൈറാം (2) മേൽക്കാർത്ത (3) അസ്റ്റാർട്ടി (4) എന്ന മൂർത്തികൾക്കായി പണി ചെയ്യിപ്പിച്ച വിശേഷദേവാലയങ്ങളെ കണ്ടിട്ടാണെന്നു വിചാരിക്കുന്നു. ദാവീദിനെ അദ്ദേഹത്തിന്റെ കോവിലകം പണിക്കു വേണ്ടുന്ന സഹായങ്ങൾ ചെയ്തതിന്റെ ശേഷം, അദ്ദേഹത്തിന്റെ പുത്രനായ സാളോമൺ എന്ന രാജാവിന്റെ താല്പര്യപ്രകാരം യഹൂദരുടെ പ്രസിദ്ധ ദേവാലയം പണിക്ക് ആവശ്യമുള്ള 'ദേവദാരുവും സരളമരവും സ്വർണ്ണവും കൊടുത്തു'. (5) അന്യദേശങ്ങളുമായി വ്യാപാരം നടത്തുന്നതിൽ സാളോമനെ സഹായിച്ചതു ഹൈറാമായിരുന്നു. 'ശാലോമോൻ രാജാവ് ഏദോം ദേശത്തു ചെങ്കടൽക്കരയിൽ ഏലോത്തിനു സമീപമുള്ള എസ്യോൻ—ഗേബെരിൽ വെച്ചു ക

---

(3) Hiram
(4) David
(5) Solomon
(1) King David
(2) Hiram
(3) Melcarth
(4) Assarte
(5) I Kings chap IX-11

പ്പലുകൾ പണിതു. ആ കപ്പലുകളിൽ ശലോമോൻെറ ദാസ ന്മാരോടുകൂടെ ഹീരാംസമുദ്രപരിചയമുള്ള കപ്പൽക്കാരായ തൻെറ ദാസന്മാരെ അയച്ചു. അവർ ഓഫിരിലേക്ക ചെന്ന് അവിടെനിന്ന നൂററിരുപതുതാലന്തു (1) പൊന്ന ശലോമൻരാജാവിൻെറ അടുക്കൽ കൊണ്ടുവന്നു'. (2) 'രാജാവിന്നു സമുദ്രത്തിൽ ഹിരാമിൻെറ കപ്പലുകളോടുകൂടെ തർശ്ശീ കപ്പലുകൾ ഉണ്ടായിരുന്നു; തർശ്ശീ കപ്പലുകൾ മൂന്നു സംവത്സരത്തിൽ ഒരിക്കൽ സ്വർണ്ണം, വെള്ളി, ആനക്കൊമ്പു, കുരങ്ങൻ, മയിൽ എന്നിവ കൊണ്ടുവന്നു.' (3) 'ഓഫീരിൽനിന്ന പൊന്ന കൊണ്ടുവന്ന ഹിരാമിൻെറ കപ്പലുകൾ ഓഫീരിൽനിന്ന് അനവധി ചന്ദനവും രത്നവും കൊണ്ടുവന്നു.' (1) 'അവർ ആനക്കൊമ്പും കരിമരവും നിനക്ക കപ്പം കൊണ്ടുവന്നു.' (2) എന്നിങ്ങനെ ബൈബിൾ എന്ന ക്രിസ്ത്യൻ വേദപുസ്തകത്തിൽ പല സന്ദർഭങ്ങളിലും പറഞ്ഞു കാണുന്നുണ്ട്. ഈ മുൻപറഞ്ഞ സാധനങ്ങൾ ഇസ്രായയിൽക്കാൎക്ക കിട്ടിയത് ഇൻഡ്യയിൽനിന്ന മലയാളക്കര വഴിയാണെന്ന് ഇപ്പോൾ പ്രായേണ എല്ലാ പാശ്ചാത്യപണ്ഡിതന്മാരും സമ്മതിക്കുന്നു. ക്രിസ്താബ്ദത്തിന്ന് ഉദ്ദേശം ൧൦൦൦ കൊല്ലങ്ങൾക്ക മുമ്പു സാളോമൻ രാജാവു വ്യാപാരാവശ്യത്തിന്നായി ഒരു കപ്പൽ സംഘത്തെ ശേഖരിച്ചു ഫിനിഷ്യന്മാരായ കപ്പൽക്കാരെ (മാലുമികൾ) കൊണ്ടു കപ്പലോട്ടം നടത്തി അവർ ടാഷീഷ്, (1) ഓഫീർ (2) എന്ന തുറമുഖങ്ങളിൽ എത്തി, അവിടെനിന്നു സ്വർണ്ണം മുതലായി മുമ്പു വിവ

(1) Talent
(2) 1 Kings Ch. IX verses 26 to 28
(3) Ibid Ch. 10 v 22
(1) 1 Kings X-11
(2) Ezekiel XXVII—15
(1) Tarshish
(2) Ophir

രിച്ചിട്ടുള്ള സാധനങ്ങളെ ശേഖരിച്ചു കൊണ്ടുപോയി. ബൊംബായിക്കടുക്കൽ കല്യാണി എന്ന സ്ഥലത്തിന്നു വടക്കായി സ്ഥിതി ചെയ്യുന്ന സൌപ്പാറ (3) എന്ന സ്ഥലമായിരിക്കേണം ബൈബിളിൽ പറയുന്ന ഓഫീർ എന്ന തുറമുഖം എന്നു പ്രൊഫസ്സർ ബൽഫി (4) അഭിപ്രായപ്പെടുന്നു. പ്രൊഫസ്സർ ലാസ്സന്റെ (5) അഭിപ്രായത്തിൽ ഓഫർ സിന്ധുദേശത്തിന്റെ കരയ്ക്കുള്ള അഭീരന്മാരുടെ ദേശമാണെന്നാണ്. എന്നാൽ ഈ അഭിപ്രായം ശരിയല്ലെന്നു പ്രൊഫസ്സർ ഗസ്രാവു ഓപ്പർട്ടു (6) യുക്ത്യനുസരണം സാധിച്ചിട്ടുണ്ട്. (1) ഓഫീർ എന്നത് അഭീരന്മാരുടെ രാജ്യമാകുവാൻ പാടില്ലെന്നും ആ പ്രദേശം മലയാളക്കരയില യിരിക്കേണമെന്നും ഡാക്ടർ ബർണ്ണൽ (2) എന്ന പ്രസിദ്ധപണ്ഡിതൻ വാദിക്കുന്നു. (3)

---

(3) Souppara
(4) Prof: Belfy
(5) Prof: Lassen
(6) Prof: Gurtave oppert
(1) On the Ancient commerse of India p 24-5
(2) Dr Burnell
(3) The Indian Anriquariy Vol 1 p33 2

